## 1926ൽ ധർമ്മകുമാരന് എന്ന മാസികയ്ക്കു എഴുതിക്കൊടുത്തത്

കർമ്മം പരോപകാരം
ധർമ്മോപേതം പരത്തി ലോകത്തിൽ
ശർമ്മമമർന്നു വളർന്നീ
ധർമ്മകുമാരന് ജയിക്ക ജനതയ്ക്കായ്.

## മൂലൂരിന് ആശംസ

ഗാനാമൃതം പത്മനാഭ കവേരാസ്യേന്ദുനിർഗതം
പീതൈ്വതദിഹ ഭദ്രാണി കുർവ്വന്ത്വവിരതം ബുധാഃ

ഹരിശ്ചന്ദ്രയശോ ഗാതുസദ്വ്യത്തൈസ്ത്വവശോഭിതം
സമുത്സുകസ്യ ഭദ്രാണി സന്തു ശീഘ്രസമാപ്തയേ.

## ധർമ്മം പത്രത്തിനാശംസ

നിർമത്സരപ്രമോദായ ജീയാന്നിത്യമിദം ഭുവി
പത്രമശ്വത്ഥജമിവ സുപ്രസംഗൈരലംകൃതം

## വിദ്യാനന്ദസ്വാമിക്കാശംസ

മമാന്തേവാസിനോ വിദ്യാനന്ദസ്യാസ്യോദ്ഗതാ ബുധൈഃ
ദൃശ്യതാം ബാലകസ്യേവ വ്യാഖ്യേയം ദീധിതിർ മുദാ.

## ഒരു സമസ്യ

ഗുരു: കോലത്തുകര കുടികൊണ്ടരുളും
ബാലപ്പിറ ചൂടിയ വാരിധിയേ

ആശാൻ: കാലൻ കനിവറ്റു കുറിച്ചുവിടു-
ന്നോലപ്പടിയെന്നെയയയ്ക്കരുതേ.

## വിദ്യാവിലാസിനി മാസികയിൽ വന്ന ഒരു സമസ്യാപൂരണം

കാലദേശകനകങ്ങൾ വിസ്മൃതി കരസ്ഥ-
മാക്കുമതുപോലെയ-
പ്പാലെടുത്തുപരുകും ഖഗം ബകമെതൃത്തു
ശുക്തിയതുപോലെതാൻ
വേല ചെയ്തുലയിൽ വച്ചുരുക്കിയൊരിരുമ്പി-
ലൊറ്റിയ ജലം വിയ-
ജ്ജ്വാലയിൽ പണമറിഞ്ഞു കൊള്ളുമുപദേശ-
മോർക്കിലിതുപോലെയാം

**ചരമശ്ലോകങ്ങൾ**

(ചട്ടമ്പിസ്വാമികൾ മഹാസമാധി പ്രാപിച്ചപ്പോൾ എഴുതിയത്)

സർവ്വജ്ഞ ഋഷിരുത്ക്രാന്തഃ സദ്ഗുരുഃ ശുകവർത്മനാ
ആഭാതി പരമവ്യോമ്നി പരിപൂർണ്ണകലാനിധിഃ

ലീലയാ കാലമധികം നീത്വാ ƒന്തേ സ മഹാപ്രഭുഃ
നിസ്സ്വം വപുഃ സമുത്സൃജ്യ സ്വം ബ്രഹ്മ വപുരാസ്ഥിതഃ

**ശ്രീകൃഷ്ണദർശനം**

ഭ്രുയോവൃത്തിനിവൃത്തയായ്ബ്ഭുവനവും-
          സത്തിൽ തിരോഭൂതമായ്
പീയൂഷധ്വനിലീനമായ്ച്ചുഴലവും
          ശോഭിച്ചു ദീപപ്രഭ
മായാമൂടുപടം തുറന്നു മണിരംഗത്തിൽ
          പ്രകാശിക്കുമ-
ക്കായാവിൻ മലർമേനി കൗസ്തുഭമണി-
          ഗ്രീവന്റെ ദിവ്യോത്സവം